ഡി. റോബിൻ

# ഭൗതികവാദവും സെബസ്ത്യാനോ ടിമ്പനാരോയും

[കെ. വേണുവും വി. ആർ. കൃഷ്ണകുമാറും]

''ഞങ്ങൾ നടക്കാൻ തുടങ്ങിയപ്പോൾ എനിക്ക് ഏററവും കഠിനമായ വയററുവേദന അനുഭവപ്പെടുകയും ഛർദ്ദിയും വയറിളക്കവും ഉണ്ടാവുകയും ചെയ്തു. അവർ ഡമറോൾ കൊണ്ടത് നിർത്തി. അവർ എന്നെ ഒരു ഹാമക്കിൽ വഹിച്ചു കൊണ്ടുപോയപ്പോൾ ഞാൻ ബോധം കെട്ടുപോയി. ഉണർന്നപ്പോൾ എനിക്കു വളരെ ആശ്വാസം തോന്നിയെങ്കിലും എന്റെ ദേഹം, മുഴുവൻ മുലകുടിക്കുന്ന കുഞ്ഞിനേററതുപോലെ വിസർജ്ജ്യവസ്തുക്കൾ പുരണ്ടിരുന്നു. അവർ ഒരു ജോഡി കാലുറകൾ തന്നു. എന്നാൽ വെള്ളമില്ലാത്തതിനാൽ എന്റെ ദുർഗന്ധം ഒരു ലീഗ് അകലെ എത്തുന്നു. ഞങ്ങൾ ദിവസം മുഴുവൻ അവിടെ കഴിച്ചു. ഞാൻ മയങ്ങി....''

—ചെഗുവേര—ബൊളീവിയൻ ഡയറി

പരസ്പരബന്ധിതങ്ങളായ രണ്ടു പരിഗണനകളാലാണ് സെബസ്ത്യാനോ ടിമ്പനാരോയുടെ പുസ്തകത്തിലെ ദാർശനിക പക്ഷങ്ങളുടെ പരിശോധനയ്ക്ക് കൃഷ്ണകുമാർ 'ഭൗതികവാദവും സെബസ്ത്യാനോ ടിമ്പനാരോയും' എന്ന ലേഖനത്തിൽ (സാംസ്കാരികമാസിക. ഡിസംബർ 1988) മുതിരുന്നത്.

1) ഒരു എം. എൽ. ഗ്രൂപ്പിന്റെ വക്താവാണ് ഈ കൃതിയെ പരിചയപ്പെടുത്തുന്നതും ശുപാർശ ചെയ്യുന്നതും.

2) ഈ ഗ്രൂപ്പിനു സ്വാധീനമുള്ള പ്രസിദ്ധീകരണത്തിലും മററും ടിമ്പനാരോവിയൻ ദർശനങ്ങളുടെ തെററായ സ്വാധീനങ്ങൾ വളർന്നുകൊണ്ടിരിക്കുന്നു.

അതിനാലദ്ദേഹം ഈ കൃതിയെ മലയാളികൾക്ക് പരിചയപ്പെടുത്തിയതിലും ടിമ്പനാരോയുടെ പരിമിതികൾ വ്യക്തമാക്കിയതിലും കെ. വേണുവിനു പാളിച്ചകൾ പററിയിട്ടുണ്ടെന്നു തെളിയിക്കാൻ ശ്രമിക്കുന്നു. ദേശീയ പ്രശ്നവുമായി ബന്ധപ്പെട്ട് സി. പി. ഐ. എം. എല്ലിലെ ഒരു വിഭാഗത്തിനുണ്ടായ വ്യതിയാനങ്ങളുമായി ടിമ്പനാരോയെ ബന്ധിപ്പിക്കുന്ന ഒരാവിഷ്കാരം മുന്നോട്ടുവയ്ക്കുന്നു. മേലെ സൂചിപ്പിച്ച രണ്ടു പരിഗണനകളുടേയും സാധുത പരിശോധിക്കുക എന്നതും ലേഖകന്റെ വാദമുഖങ്ങളെ വിശകലനം ചെയ്യുക എന്നതുമാണ് ഈ കുറിപ്പിലൂടെ ചെയ്യാനുദ്ദേശിക്കുന്നത്.

## പരിഗണനകൾ പരിശോധിക്കപ്പെടുന്നു

ലേഖകന്റെ രണ്ടാമത്തെ പരിഗണനയെ നമുക്കാദ്യം പരിശോധിക്കാം. പ്രസിദ്ധീകരിച്ചിട്ട് രണ്ടുവർഷം കഴിഞ്ഞിട്ടും ഈ പുസ്തകം കേരളത്തിൽ കാര്യമായ ചർച്ചയൊന്നുമുണ്ടാക്കിയില്ല എന്നത് ലേഖകൻ തന്നെ അംഗീകരിക്കുന്ന കാര്യമാണ്. ലേഖകൻ കരുതുന്നതുപോലെ ടിമ്പനാരോ ഒരു ജീവശാസ്ത്രവാദിയാണ് എന്നു അംഗീകരിച്ചാൽ തന്നെയും വളർന്നുവരുന്ന ഈ പ്രവണതയുടെ മാതൃകയായി ചൂണ്ടിക്കാട്ടാവുന്ന ഒരേയൊരു ഉദാഹരണം 'ജയകേരള'ത്തിൽ തർജ്ജമചെയ്തുവന്ന പീററർ ഫുള്ളറുടെ ലേഖനമാണ്. വേറെയൊരു ഉദാഹരണവും ലേഖകനു ചൂണ്ടിക്കാട്ടാനില്ലാത്തതിനാൽ ''ഈ ഗ്രൂപ്പിനുകൂടി പങ്കാളിത്തമുള്ള പ്രസിദ്ധീകരണത്തിലും മററും ടിമ്പനാരോവിയൻ ദർശനങ്ങളുടെ തെററായ സ്വാധീനങ്ങൾ വളർന്നുകൊണ്ടിരിക്കുന്നു'' എന്ന വാചകത്തിലെ 'മററും' എന്ന പ്രയോഗം എന്തെങ്കിലും ധർമ്മം അനുഷ്ഠിക്കുന്നുണ്ടെങ്കിൽ അത് ഈ പ്രവണത വളർന്നുവരുന്ന ഒന്നാണെന്ന ഭീകരത സൃഷ്ടിക്കാനാണ്, ഈ ഇടപെടലിനു ഒരു ശക്തമായ സാധൂകരണം നൽകാനാണ്. ഈ നിലപാടിന്റെ വിശ്വാസ്യതയെക്കുറിച്ച് സ്വയം ബോധ്യപ്പെടാത്തതിനാലാകണം ലേഖനത്തിന്റെ വേറൊരു ഭാഗത്തു ''മലയാളത്തിൽ ടിമ്പനാരോവിയൻ നിലപാടുകൾക്കു കൈവന്നുകൊണ്ടിരിക്കുന്ന സ്വാധീനം ചെറുതാണെങ്കിലും അതിന്റെ പ്രതിലോമസ്വഭാവം തുറന്നു കാട്ടേണ്ടതു അടിയന്തിരമായിരിക്കുകയാണ്'' എന്നു ('നഞ്ചെന്തിനാ നന്നാഴി' എന്നന്യായത്തിൽ) എഴുതിയിരിക്കുന്നതു.

ആദ്യത്തെ പ്രസ്താവത്തിനാധാരമായ വസ്തുതകളെ കാർബൺഡേററിങ്ങിന് വിധേയമാക്കുന്നതു ഒരു പക്ഷെ സഹായകമായേക്കും. അപ്പോൾ 1986 ൽ കെ. വേണു—അന്നദ്ദേഹം അവിഭക്ത C. R. C. C. P. I. M L-ന്റെ വക്താവാണ്—ടിമ്പനാരോയുടെ കൃതിയുടെ മലയാള തർജ്ജമയ്ക്കു മുഖവുരയെഴുതിയ നടപടി ശരിയായിരുന്നോ എന്ന പ്രശ്നത്തിനുള്ള ഉത്തരം കണ്ടെത്താനാവുക ലേഖകൻ മുന്നോട്ടുവയ്ക്കുന്ന വാദമുഖങ്ങളുടെ അപഗ്രഥനത്തിലൂടെ മാത്രമായിരിക്കും. അവയെ ഓരോന്നായെടുത്ത് നമുക്ക് പരിശോധിക്കാം.

## ഉരകല്ലുകൾ

സാർവ്വദേശീയ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിലെ മഹാസംവാദം, സ്റ്റാലിൻപ്രശ്നം, ചൈനയിലെ വ്യതിയാനം എന്നിവകളെപ്പററി എടുത്ത നിലപാടുകളാണ് ടിമ്പനാരോയെ വിലയിരുത്താനുള്ള ഉരകല്ലുകളായി കൃഷ്ണകുമാർ കാണുന്നത്. എം.എൽ. ഗ്രൂപ്പുകളുടേതിൽ നിന്നും വളരെ വ്യത്യസ്ഥമായ നിലപാടുകളെടുത്തു എന്ന പാതകം ചൂണ്ടിക്കാണിച്ചുകൊണ്ട് കക്ഷിരാഷ്ട്രീയ കിറുക്കിന്റെ അഡ്രിനാലിൻ അണികളിൽ ഉല്പാദിപ്പിക്കാനും തികച്ചും instinutual ആയ പ്രതികരണങ്ങൾ ഉളവാക്കാനും കെ. വേണു ചൂണ്ടിക്കാട്ടുന്നതുപോലെ പാശ്ചാത്യമാർക്സിസത്തിനെതിരെ പ്രയോഗിക്കാവുന്ന ശക്തമായൊരായുധമല്ലേ ടിമ്പനാരോ എന്നു സമർത്ഥിക്കാനുള്ള വിശദീകരണമാവശ്യമില്ലാത്തതും എളുപ്പ

ത്തിൽ കയ്യൂരികിട്ടാവുന്നതുമായ ഒരു യത്നമാണദ്ദേഹം നടത്തുന്നത്.

അങ്ങനെ ജ്ഞാനോല്പാദനപ്രക്രിയയ്ക്ക് വ്യക്തിപരമായ ഭാഗികവിശ്വാസങ്ങളെ അതിലംഘിച്ച് മുന്നേറാനാവുമെന്നുള്ള യാഥാർത്ഥ്യം മറച്ചുവെക്കപ്പെടുന്നു. ['There is such a thing as knowledge that is less rather than more partial than the individual (with his entangling and distracting Life Circumstances) who produces it [1]] എന്നാൽ പെററി ബൂഷ്വാവിപ്ലവഗ്രൂപ്പിന്റെ[2] പ്രശ്നമണ്ഡലത്തിൽനിന്നുകൊണ്ട് ടിമ്പനാരോ അൽത്യൂസേറിയൻ ഘടനാവാദത്തിനെതിരെ നടത്തുന്ന വിമർശനങ്ങളും അതിനായി സ്വീകരിക്കപ്പെടുന്നരീതികളും പരിശോധിക്കപ്പെടേണ്ടവയാണെന്നു വേറെയൊരിടത്ത് എഴുതാനുള്ള സന്മനസ്സ് അദ്ദേഹം പ്രദർശിപ്പിക്കുന്നുണ്ട്. ലേഖകൻ പോളിമിക്കൽ അതിക്രമങ്ങളിൽനിന്നും അകലം പുലർത്തുന്ന അപൂർവ്വം ഒരവസരമാണിത്. വിപ്ലവാനന്തര സമൂഹങ്ങളുടെ അനുഭവങ്ങളെ സംബന്ധിക്കുന്ന ഭിന്നാഭിപ്രായങ്ങളും ഭൗതികവാദത്തെ പ്രതിരോധിക്കുന്ന—ടിമ്പനാരോ ഈ ലേഖനങ്ങളെഴുതാനുണ്ടായ സാഹചര്യങ്ങളും ഇംഗ്ലീഷ് തർജ്ജമയ്ക്കുള്ള മുഖവുരയിൽ സൂചിപ്പിച്ചിട്ടുണ്ട്—ഈ കൃതിയിൽ നിർണ്ണായകമാകുന്നതെങ്ങനെയെന്ന് കൃഷ്ണകുമാർ വിശദീകരിക്കേണ്ടതുണ്ട്.

## ടിമ്പനാരോ വിലയിരുത്തപ്പെടുന്നു

അടുത്തത് ടിമ്പനാരോയെ വിലയിരുത്തുന്ന പ്രശ്നമാണ്. പല പുത്തൻ ആശയവാദികളേയുംപോലെ ജീവശാസ്ത്രവാദംതന്നെയാണ് ടിമ്പനാരോവിന്റെ ദർശനങ്ങളുടെയും അടിത്തറ. ജീവശാസ്ത്ര ഘടകങ്ങളുടെ പ്രാധാന്യം ഊന്നിപ്പറഞ്ഞുകൊണ്ട് മനുഷ്യജീവിതത്തെ ആഴത്തിൽ മനസ്സിലാക്കുന്നതിനു ജീവശാസ്ത്രത്തിന്റെ സഹായം ആവശ്യമാണെന്ന് ശരിയായി പറഞ്ഞശേഷം പെട്ടെന്ന് ജീവശാസ്ത്രവാദത്തിലേക്ക് മുതലക്കൂപ്പ് കുത്തുകയാണ് ടിമ്പനാരോ ചെയ്യുന്നത്.' (അടിവര ലേഖകന്റേത്) ടിമ്പനാരോയുടെ പരിമിതികളെപ്പററിയുള്ള വേണുവിന്റെ വിമർശനങ്ങളെ ബഹുദൂരം പിന്നിലാക്കുന്ന ഈ കനത്ത പ്രസ്താവനയ്ക്ക് സാധൂകരണം നമ്മൾ പ്രതീക്ഷിക്കുന്നുണ്ടെങ്കിലും ടിമ്പനാരോയുടെ പരിമിതികൾ വ്യക്തമാക്കാൻ പീററർഫുള്ളറുടെ ലേഖനത്തിലേക്ക് തിരിയുക എന്ന വിചിത്രമായ ഒരു നടപടിയാണ് ലേഖകൻ കൈക്കൊള്ളുന്നത്.

“പ്രകൃതിശാസ്ത്രങ്ങൾക്ക്—പ്രത്യേകിച്ചും ജീവശാസ്ത്രത്തിനു—കലയെക്കുറിച്ച് പലതും പഠിപ്പിക്കാനാവും എന്നും ജീവശാസ്ത്രത്തെ അവഗണിച്ചതു സാമൂഹ്യശാസ്ത്രപാരമ്പര്യത്തിന്റെതന്നെ ദോഷമായിട്ടു ഭവിച്ചിട്ടുണ്ടെന്നും കരുതുന്ന പീററർ ഫുള്ളർ തന്റെ നിഗമനങ്ങൾ ഊഹാധിസ്ഥാനത്തിലുള്ളതും ഹൈപ്പോതെററിക്കലുമാണെന്ന് ആദ്യമേ തന്നെ സമ്മതിച്ചുകൊണ്ടാണ് ഈതോളജിയുടെയും ജീവശാസ്ത്രത്തിന്റെയും പുരാവസ്തുശാസ്ത്രത്തിന്റെയും മനഃശ്ശാസ്ത്രത്തിന്റെയുമെല്ലാം തെളിവുകളിലേക്ക് കടക്കുന്നത്. ജീവശാസ്ത്രപരമായ പരിണാമത്തിന്റെ നിയമങ്ങൾ (Lows of biological phylogency) ചില സാംസ്കാരിക പ്രക്രിയകളെ സംബന്ധിച്ചും പ്രത്യക്ഷത്തിൽ സാധുവാണെന്നു വാദിക്കുന്ന ഓട്ടോ കോന്നിഗിന്റെ (otto koenig) സാമാന്യവത്കരണങ്ങളോട് അദ്ദേഹം വിയോജിപ്പ് രേഖപ്പെടുത്തിയിട്ടുണ്ട്. മനുഷ്യനിൽ അവശേഷിക്കുന്ന ജന്മസിദ്ധമായ സൗന്ദര്യപ്രതികരണശേഷി പുറംലോകത്തിൽ പ്രവർത്തിക്കുന്നതിനുള്ള പ്രത്യേകമായ മാനുഷികമായ കഴിവ്, മനുഷ്യശിശുവും മാതാവും തമ്മിലുള്ള ബന്ധത്തിന്റെ പ്രത്യേകതകളിൽ അടിസ്ഥാനമുള്ള വൈവിദ്ധ്യമേറിയ പ്രതീകാത്മകവും ഭാവനാത്മകവുമായ പ്രവർത്തനത്തിനുള്ള മാനുഷികനൈപുണ്യം” എന്നിവയെല്ലാമാണ് കലയുടെ ജീവശാസ്ത്രപരമായ വേരുകളായി ഫുള്ളർ കണ്ടെത്തുന്നത്.

ഫോയർബാഹ് തീസിസുകളിലെ ആറാമത്തേതിൽ നിന്നുള്ള ഉദ്ധരണി ഉപയോഗിച്ച് ഫുള്ളറെ എതിർക്കാനാണ് കൃഷ്ണകുമാർ ഇവിടെ തുനിയുന്നത്. “എന്നാൽ മാനവസത്തയെന്നത് ഓരോ പ്രത്യേക വ്യക്തിയിലും കുടികൊള്ളുന്ന അമൂർത്തതയല്ല. യഥാർത്ഥത്തിൽ അതു സാമൂഹ്യബന്ധങ്ങളുടെ സമുച്ചയമാണ്” എന്നുള്ള ഈ വരികളെച്ചൊല്ലി മാർക്സിസ്റ്റ് വൃത്തങ്ങളിൽ രൂക്ഷമായ അഭിപ്രായ സംഘർഷങ്ങൾ നിലവിലുണ്ട്. ഈ വിവാദങ്ങളുടെ പശ്ചാത്തലത്തിലും സന്നിഗ്ദ്ധതയൊന്നുമില്ലാതെ ഈ ഉദ്ധരണി പ്രയോഗിക്കുന്നതിനോട് യോജിക്കാനാവില്ല. മാർക്സിസത്തിന്റെ ഊന്നലുകളെക്കുറിച്ച് സംശയത്തിനവകാശമില്ല. അതു പ്രകൃതിയെ അപേക്ഷിച്ച് ചരിത്രത്തിലും, വ്യക്തിയെ അപേക്ഷിച്ച് സാമൂഹ്യബന്ധങ്ങളിലും വ്യക്തിയിൽ ഉള്ളടങ്ങിയിട്ടുള്ള പ്രത്യേകതകളെ അപേക്ഷിച്ച് പുറമേയുള്ള സാമൂഹികയാഥാർത്ഥ്യങ്ങളിലും ഊന്നുന്നുണ്ട്. പക്ഷെ ഫോയർബാഹ് തീസിസുകളിൽ നിന്നുള്ള ഈ വരികൾ മനുഷ്യചരിത്രത്തിലെ വളരെ നീണ്ടകാലഘട്ടങ്ങളെ അപേക്ഷിച്ചുപോലും താരതമ്യേന നിശ്ചലമായ—മാറുന്ന ചരിത്രഘട്ടങ്ങളെ അപേക്ഷിച്ച് വളരെ പതുക്കെത്തന്നെയാണ് ജീവശാസ്ത്രപരമായ പരിണാമങ്ങൾ ഉണ്ടാവുകയെന്നതുകൊണ്ട്—കൂടുതൽ കാലം നിലനിൽക്കുന്ന പൊതുവായ പ്രത്യേകതകൾ മനുഷ്യനിലെന്ന് തെളിയിക്കാനാണ്, മാർക്സ് മനുഷ്യപ്രകൃതി എന്ന സങ്കല്പത്തെത്തന്നെ നിഷേധിച്ചിരുന്നു എന്ന് സ്ഥാപിക്കാനാണ് ഉപയോഗിക്കപ്പെടുന്നതെങ്കിൽ അതിനോട് വിയോജിക്കേണ്ടിവരുന്നു. മാർക്സ് മനുഷ്യപ്രകൃതി (Human nature)യെ സംബന്ധിച്ച ചില പിന്തിരിപ്പൻ ആശയങ്ങൾ തിരസ്കരിച്ചു എന്നതിൽ ആർക്കും അഭിപ്രായവ്യത്യാസമുണ്ടാകിനിടയില്ല. എന്നാൽ മാർക്സ് മനുഷ്യപ്രകൃതി എന്ന സങ്കല്പത്തെ മൊത്തത്തിൽ നിഷേധിച്ചിരുന്നോ എന്ന ചോദ്യത്തിനു അദ്ദേഹത്തിന്റെ മററു കൃതികളുടെ കൂടി പശ്ചാത്തലത്തിലേ ഉത്തരം കണ്ടെത്താനാകൂ. നോർമൻ ജെറാസ് (Norman Geras) എന്ന മാർക്സിസ്റ്റ് ചിന്തകനെക്കൊണ്ട് ഒരു പുസ്തകമെഴുതിക്കാൻ[3] പോന്നത്ര ശക്തമായിരുന്നു 6-ാം തീസിസിനെ ചുററിപ്പററിയുള്ള സന്നിഗ്ദ്ധതകൾ. 6-ാം തീസിസിനെ മനുഷ്യപ്രകൃതി എന്ന സങ്കല്പത്തിന്റെ നിഷേധമായി കരുതുന്നവരെ എതിർത്തുകൊണ്ട് അദ്ദേഹമുന്നയിക്കുന്ന പ്രധാന വാദങ്ങളെ നമുക്ക് പരിശോധിക്കാം.

ഒന്നാമതായി വിഭിന്നവ്യാഖ്യാനങ്ങൾക്കുവഴങ്ങുന്ന 6ാം തീസിസിലെ മേൽസൂചിപ്പിച്ച വരികളുടെ സന്നിഗ്ദ്ധതയെക്കുറിച്ച്. അൽത്യൂസേറിയൻമാർ ഈവരികളെ തങ്ങൾക്കനുകൂലമായി വ്യാഖ്യാനിച്ചിട്ടുണ്ടെങ്കിലും ഒററനോട്ടത്തിൽ തോന്നുംപോലെ ഈ വാക്കുകൾ അത്രയ്ക്ക് സുതാര്യമൊന്നുമല്ല. ജെറാസ് സൂചിപ്പിച്ച ഒരു ഉദാഹരണം ഇത് സ്പഷ്ടമാക്കും. ഫോയർബാഹ് തീസിസുകളിൽനിന്നുള്ള ഉദ്ധരണിക്ക് സമാനമായ “മാഞ്ചെസ്റ്റർ യൂണിവേഴ്സിററി കെട്ടിടങ്ങളുടെ ഒരു കൂട്ടമല്ല, അത് ജീവസ്സുററ ഒരു ബൗദ്ധികസമൂഹമാണ്” എന്ന വാചകമെടുക്കുക. ഈ വാക്കുകൾ മാഞ്ചെസ്റ്റർ യൂണിവേഴ്സിററിയിലെ കെട്ടിടങ്ങളുടെ നിലനില്പിനെ നിഷേധിക്കുന്നില്ല. ഈ ന്യായം ആറാംതീസിസിലെ മേൽപ്പറഞ്ഞ വരികൾക്കും ബാധകമാണ്.

രണ്ടാമതായി ഫോയർബാഹ് തീസിസുകളുടെ കാലഗണനയെ സംബന്ധിക്കുന്ന പ്രശ്നമാണ്. പ്രസ്സി

ദ്ധീകരിക്കാന ഉദ്ദേശിക്കപ്പെട്ടിട്ടില്ലാതിരുന്ന പിൽക്കാലത്ത് വിപുലീകരിക്കണമെന്ന ഉദ്ദേശത്തോടെ എഴുതപ്പെട്ട ഈ കൃതിയുടെ നിലനിൽപ്പ് കാലഗണനപ്രകാരം വിശുദ്ധ കുടുംബത്തിനും ജർമ്മൻ ഐഡിയോളജിക്കും മദ്ധ്യേയാണ്. ഈ രണ്ടു കൃതികളും മനുഷ്യപ്രകൃതിയെപ്പറ്റിയുള്ള പ്രസ്ഥാവനകളാൽ സമൃദ്ധമാണ്. രണ്ട് കൃതികളിലും തൊഴിലാളിവർഗ്ഗത്തിന്റെ മനുഷ്യപ്രകൃതവും ജീവിതസാഹചര്യങ്ങളും തമ്മിലുള്ള സംഘർഷങ്ങളെപ്പറ്റി—തൊഴിലാളിവർഗ്ഗത്തിന് മനുഷ്യവംശത്തിന് പൊതുവെയുള്ള ചില ആവശ്യങ്ങൾ പോലും നിർവ്വഹിക്കാനാകാത്ത അവസ്ഥയെപ്പറ്റിയുള്ള പരാമർശങ്ങളുണ്ട്. ചരിത്രപരമായ ഭൗതികവാദം എന്ന സങ്കല്പം മുന്നോട്ടുവയ്ക്കുന്ന ജർമ്മൻ ഐഡിയോളജിയിലാകട്ടെ ഈ സിദ്ധാന്തത്തിന്റെ അവിഭാജ്യഘടകമെന്നനിലയിൽ തന്നെ മനുഷ്യപ്രകൃതത്തെപ്പറ്റിയുള്ള സങ്കല്പങ്ങൾ ഉപയോഗിക്കപ്പെടുന്നുണ്ട്.[4]

മൂന്നാമതായി മാർക്സിന്റെ ആദ്യകാലകൃതികളിലെ 6ാം തിസിസിലേതിന് സമാനമായ ചില പരാമർശങ്ങളെക്കുറിച്ച്. അദ്ദേഹത്തിന്റെ ആദ്യകാല കൃതികൾ മനുഷ്യപ്രകൃതത്തെ സംബന്ധിക്കുന്ന ആശയങ്ങൾ ഉൾക്കൊള്ളുന്നുണ്ടെന്നത് വിവിധ ബ്രാൻറ് നെയിമുകളിലുള്ള മാർക്സിസ്റ്റുകൾ അംഗീകരിക്കുന്ന കാര്യമാണല്ലോ. എന്നാൽ അത്തരംകൃതികളിൽ തന്നെ ആറാം തിസിസിലേതുപോലുള്ള വരികൾ നമുക്ക് കണ്ടെത്താനാകും. ഇതിന് ഏത് തരത്തിലുള്ള വിശദീകരണമാണ് നൽകാനാവുക.[5]

ഫോയർബാഹ് തിസിസുകളിൽനിന്നുള്ള ഉദ്ധരണി ഒരു വാളായി ഉപയോഗിച്ചുകൊണ്ടുള്ള ഈ വിശകലനം കൃഷ്ണകുമാർ അവസാനിപ്പിക്കുന്നത് ഫുള്ളറുടെ വാദങ്ങൾ ആത്യന്തികമായി നിഷേധിയിലേക്ക് തന്നെയല്ലേ പോകുന്നതെന്ന് പരിശോധിക്കേണ്ടതുണ്ട് എന്നിങ്ങനെ നീട്ടിവയ്ക്കപ്പെട്ട ഒരു പരിശോധനയിലാണ്.

## ഇംപ്രെഷനിസം

മാർക്സിസ്റ്റ് പരിസരങ്ങളിൽ പൊതുവെ അവഗണിക്കപ്പെട്ട മനുഷ്യപ്രകൃതി ബന്ധങ്ങളിലെ നിഷ്ക്രിയവശങ്ങളെ സംബന്ധിക്കുന്ന പ്രശ്നങ്ങൾ ഉന്നയിക്കുന്നതിന്റെ ഭാഗമായി ടിമ്പനാരോയുടെ കൃതിയിൽ രോഗത്തിന്റെയും വാർദ്ധക്യത്തിന്റെയും മരണത്തിന്റെയും പരാമർശങ്ങളുണ്ട്. സാമൂഹ്യ സാഹചര്യങ്ങളുടെ മാദ്ധ്യമീകരണം പ്രകൃതിയുടെ ഭാഗത്തുനിന്നുള്ള നിയന്ത്രണോപാധികളെയും പ്രേരണകളെയും അസാധുവാക്കുന്നില്ല എന്ന ലാബ്രിയോളയുടെ വാദഗതി തെളിയിക്കാനെടുക്കുന്ന ഉദാഹരണം വിചിത്രമായ ഒരു രൂപാന്തരീകരണത്തിന് വിധേയമാകുന്നുണ്ടിവിടെ എന്നതിനാൽ അത് ഉദ്ധരിക്കാം.

“ഒരു ചെറിയ ഉദാഹരണം: പ്രേമം, മനുഷ്യജീവിതത്തിന്റെ ക്ഷണഭംഗുരത്വം, പ്രപഞ്ചത്തിന്റെ അനന്തതയുമായി തട്ടിച്ചുനോക്കുമ്പോഴുള്ള മനുഷ്യന്റെ പരിമിതിയും ദീനതയും—ഇവയെല്ലാം വിവിധ ചരിത്രഘട്ടങ്ങളിലെ സമൂഹങ്ങൾ സാഹിത്യകൃതികളിലൂടെ നാനാരീതികളിൽ ആവിഷ്കരിച്ചിട്ടുണ്ട് എങ്കിലും ഈ വ്യത്യസ്തതകൾ മനുഷ്യാവസ്ഥയിൽ മാറ്റമില്ലാതെ നിലനിൽക്കുന്ന ലൈംഗികാഭിനിവേശം, വാർദ്ധക്യസഹജമായ ദീനതകൾ (അതിന്റെ മനശ്ശാസ്ത്രപരമായ അനന്തരഫലങ്ങളോടെ) സ്വന്തം മരണത്തോടുള്ള ഭീതി, മറ്റുള്ളവരുടെ മരണത്തിലുള്ള ദുഃഖം തുടങ്ങിയവയുടെ കാര്യത്തിലുള്ള ആവർത്തനപ്പൊരുത്തത്തെ ഇല്ലാതാക്കുന്നില്ല മറ്റൊരുവശം പറഞ്ഞാൽ ഒരു കവി സ്നേഹം അനുഭവിക്കുന്നതിന്റെയോ, വാർദ്ധക്യത്തിൽ വിലപിക്കുന്നതിന്റെയോ രീതി, മറ്റൊരു കവിയിൽനിന്നും വ്യത്യ
സ്ഥമാകുന്നതു് സാമൂഹ്യവും സാംസ്കാരികവുമായ വ്യത്യ
സ്ഥരൂപീകരണങ്ങൾകൊണ്ടുമാത്രമല്ല, മറിച്ച് വൈ
കാരികപ്രകൃതിയിലെ (Nervous temparament) വ്യ
ത്യസ്ഥതകൾകൊണ്ട് കൂടിയാണ്. ഇതിൽ ജീവശാസ്ത്ര
പരമായ ഘടകങ്ങളുണ്ടെന്നതും നേരിട്ട് പങ്കുവഹിക്കു
ന്നതു്. ഈ തരത്തിലുള്ള ഘടനാപരമായ പ്രവണത
കൾ (affinities) ചിലപ്പോൾ സാമൂഹ്യവും സാംസ്കാരി
കവുമായ സാഹചര്യങ്ങളുടെ വളരെ പ്രകടമായ വൈ
ജാത്യങ്ങൾക്ക് കുറുകെപോലും നിലനിന്ന് പ്രവർത്തി
ക്കുന്നതാണ്” “ഈ ഭാഗവും രോഗത്തെയും മരണത്തെയും
കുറിച്ചുള്ള മറ്റു ഭാഗങ്ങളും മൊത്തത്തിലെടുത്ത് “ബൂർ
ഷ്വാവ്യക്തിവാദത്തിന്റെ ഉന്മാദാവസ്ഥയിൽ നിന്നു
കൊണ്ട് സ്വതന്ത്രനാകാൻ ഭയപ്പെടുന്ന സാമൂഹ്യഭീരു
ത്വത്തിന്റെ പടുകുഴിയിലകപ്പെട്ട അസ്തിത്വവാദികളു
മായി തുലനംചെയ്യാവുന്നതാണ്” മരണം. രോഗം തു
ങ്ങിയ ജീവശാസ്ത്രപരിമിതികളോടുള്ള ടിമ്പനാരോ
വിന്റെയും” എന്നാണ് കൃഷ്ണകുമാർ എഴുതിയിരിക്കുന്ന
ത്. ഇത് കൃത്രിമസമീകരണത്തിന്റെ രീതിയാണെന്ന് കാണാൻ വിഷമമില്ല. തുടർന്ന് “ശരീരഘടന പ്രതീകാത്മകമായും കേവലമായ ആകസ്മികതയുടെ അടിസ്ഥാനത്തിലും മാത്രമേ ആത്മപ്രകാശനം നടത്താൻ നമ്മെ അനുവദിക്കൂ” എന്നുള്ള സാർത്രിന്റെ വാക്കുകൾ ഉദ്ധരിക്കപ്പെടുന്നു. ശരീരത്തെ സംബന്ധിക്കുന്ന പ്രമേയങ്ങൾ ബൂർഷ്വാവ്യക്തിവാദികളുടേയോ അസ്തിത്വവാദികളുടേയോ പ്രത്യയശാസ്ത്രവ്യവഹാരങ്ങളുടെ അസംസ്കൃതപദാർത്ഥം എന്ന നിലയിൽ ദീർഘകാലം നിലനിന്നിരുന്നു എന്നത് നേരാകാമെങ്കിലും ശരീരത്തെ സംബന്ധിക്കുന്ന പ്രമേയങ്ങളെയെല്ലാം അസ്തിത്വവാദികൾക്കും ബൂർഷ്വാവ്യക്തിവാദികൾക്കും തീറെഴുതിക്കൊടുക്കുക എന്ന നിലപാട് ശുദ്ധമായ റിഡക്ഷനിസം മാത്രമായിരിക്കും. ഇവിടെ കൃഷ്ണകുമാർ വലിയൊരളവിൽ ഇംപ്രെഷനിസ്റ്റിക്കാണ്. അദ്ധ്വാനത്തിന്റെയും ഉത്പാദനത്തിന്റെയും സാദ്ധ്യമായ വൈവിദ്ധ്യവല്ക്കരണങ്ങൾക്ക് മനുഷ്യന്റെ ശരീരഘടന ചില അതിരുകൾ കല്പിക്കുന്നതിനെപ്പറ്റി മാർക്സിന്റെ മൂലധനത്തിൽപോലുമുള്ള പരാമർശങ്ങളെപ്പറ്റി കൃഷ്ണകുമാർ എന്തുപറയുന്നു ഉദാഹരണത്തിന് യന്ത്രങ്ങളുടെ ഉപയോഗം മൂലമുള്ള നേട്ടങ്ങളെപ്പറ്റി പറയുന്നതിനിടെ ഒരേ നിലയ്ക്കുള്ള ചലനം സൃഷ്ടിക്കുന്നതിന് അപര്യാപ്തമായ ഒരു ഉപകരണമാണ് മനുഷ്യനെന്ന വസ്തുത പ്രസ്താവ്യമാണെന്ന് അദ്ദേഹം ഒരിടത്തെഴുതുന്നു. വേറൊരിടത്ത് ചെറുത്തുനിൽക്കാനാവുന്നതെങ്കിലും വഴങ്ങിക്കൊടുക്കുന്ന മനുഷ്യനെന്ന നൈസർഗ്ഗിക പ്രതിബന്ധം ഉളവാക്കുന്ന എതിർപ്പിനെ പരമാവധി ലഘൂകരിക്കാനുള്ള മുതലാളിത്തത്തിന്റെ അഭിനിവേശം വിമർശനവിധേയമാകുന്നുണ്ട്. അതുപോലെ മനുഷ്യപ്രകൃതം വ്യവസ്ഥപ്പെടുത്തിയിട്ടുള്ള എല്ലാ സീമകളെയും ലംഘിച്ചുകൊണ്ട് തൊഴിൽദിവസം ദീർഘിപ്പിക്കാൻ പറ്റിയ ഏറ്റവും പ്രബലമായ ഉപാധിയായി യന്ത്രവല്ക്കരണം മുതലാളിത്തത്തിന്റെ കൈകളിൽ മാറുന്നതിനെപ്പറ്റിയും മൂലധനത്തിൽ പരാമർശങ്ങളുണ്ട്.[6]

## ഊന്നിപ്പറയലും പിരിച്ചെഴുത്തും

എതിർതെളിവുകളെ നിസ്സാരവത്കരിച്ചുകൊണ്ടുള്ള ഊന്നിപ്പറയലുകളുടേതായ ഒരഭ്യാസമാണ് അടുത്തതായി അദ്ദേഹം ചെയ്യുന്നത് അപ്രകാരം ജീവശാസ്ത്രവാദത്തിന്റെയും മറ്റ് വൾഗർ ഭൗതികവാദങ്ങളുടെയും അപകടങ്ങളെക്കുറിച്ച് ബോധവാനാണെന്നാവർത്തിക്കുമ്പോഴും ടിമ്പനാരോയുടെ ബൂർഷ്വാ പ്രപഞ്ചവീക്ഷണവും ജീവശാസ്ത്രവാദവും അടിസ്ഥാനപരമായി മാറ്റ

മില്ലാതെ നിലനിൽക്കുന്നു എന്നെഴുതാനും മനുഷ്യചരിത്രത്തിലെ പ്രകൃതിയുടെ ഇടപെടലുകളെക്കുറിക്കാനുപയോഗിച്ച ലെനിന്റെ മരണം സംബന്ധിച്ച ഉദാഹരണത്തെ പരസ്പരവിരുദ്ധമായ രണ്ട് പാതികളായി പിരിച്ചെഴുതാനും അദ്ദേഹം തുനിയുന്നു.

ലെനിന്റെ മരണത്തെക്കുറിച്ച് ടിമ്പനാരോ പറയുന്നതിതാണ്: "അസുഖം മൂലമുള്ള ലെനിന്റെ മരണം റഷ്യൻ വിപ്ലവത്തിന്റേയും, ബോൾഷെവിക് പാർട്ടിയുടേയും ചില അപഭ്രംശങ്ങൾക്കുള്ള പരിഗണിക്കേണ്ട കാരണമായിരുന്നു (സർവ്വപ്രധാനമല്ലെങ്കിൽപോലും) എന്നു പറയുമ്പോൾ നമ്മൾ വീരന്മാരാണ് ചരിത്രം സൃഷ്ടിക്കുന്നതെന്ന മതം സ്വീകരിക്കുകയോ മാർക്സിസം കൈയൊഴിക്കുകയോ അല്ല ചെയ്യുന്നതു." (പേജ് 49)

ഇതേപ്പററി കൃഷ്ണകമാർ എഴുതുന്നു: "മനുഷ്യാവസ്ഥയുടെ സാമാന്യസ്വഭാവം കണക്കിലെടുക്കുമ്പോൾ ജീവശാസ്ത്രപരമായ നിലപാടിൽ ഊന്നിക്കൊണ്ടും വ്യക്തിപരമായ സ്വഭാവവിശേഷം നിർണ്ണയിക്കുന്നതിൽ അതിന് സ്പഷ്ടമായ പ്രാധാന്യമുണ്ടെന്നും, പ്രകൃതി മനുഷ്യചരിത്രത്തെ, ആത്യന്തികമായി, ചരിത്രത്തിന്റെ വിഭിന്ന അഭിനേതാക്കളുടെ (actors) മരണത്തിലൂടെയും സ്വാധീനിക്കുന്നുണ്ടെന്നും, സർവ്വപ്രധാനമല്ലെങ്കിലും ലെനിന്റെ നിര്യാണം റഷ്യൻ വിപ്ലവത്തിന്റേയും ബോൾഷെവിക് പാർട്ടിയുടേയും ചില അപഭ്രംശങ്ങൾക്ക് കാരണമായിട്ടുണ്ടെന്നും ഇതു പറയുമ്പോഴും വീരന്മാരാണ് ചരിത്രം സൃഷ്ടിക്കുന്നതെന്ന ബൂർഷ്വാ നിലപാടിലല്ല താനീ പ്രശ്നത്തെ സമീപിക്കുന്നതെന്നും ടിമ്പനാരോ പറയാൻ മടിക്കുന്നില്ല. ജീവശാസ്ത്രപരമായ സമീപനത്തിന്റെ പ്രാധാന്യം ചൂണ്ടിക്കാണിക്കുന്നതിലുപരി ഒരു ദാർശനിക നിലപാടാണ് ഇതിൽ നിഴലിക്കുന്നതു്".

മേൽ കൊടുത്ത ടിമ്പനാരോയുടെ വാക്കുകൾ അതേപടി ഉദ്ധരിച്ചാൽ "ഇതുപറയുമ്പോഴും....ബൂർഷ്വാനിലപാടിലല്ല താനീപ്രശ്നത്തെ സമീപിക്കുന്നതെന്നും ടിമ്പനാരോപറയാൻ മടിക്കുന്നില്ല."എന്ന ആരോപണത്തിനു കപ്പുണ്ടാവില്ല. താത്വികമായി വേണ്ടത്ര മുൻകരുതലുകളോടെ എഴുതപ്പെട്ടിട്ടുള്ള ഈ വരികൾ ചൈനയിലെ സാംസ്കാരിക വിപ്ലവത്തിനുശേഷമുള്ള നയംമാററങ്ങളെ വിശകലനം ചെയ്യുന്ന എം. എൽ. സാഹിത്യവുമായി തട്ടിച്ചു നോക്കേണ്ടതാണ്. മാവോയുടെ മരണത്തിനാണല്ലോ ഇത്തരം സാഹിത്യങ്ങളിൽ ചൈനയിലെനയം മാററങ്ങൾക്കുള്ള പ്രമുഖകാരണമെന്ന പദവിയുള്ളത്. ഈ ലേഖനത്തിൽ തന്നെ വേറൊരു ഭാഗത്ത് അറുപതുകളിലെ വിപ്ലവമുന്നേററങ്ങളെപ്പററി സൂചിപ്പിച്ചശേഷം എഴുതിയിരിക്കുന്നതു് ഇങ്ങനെയാണ്: "എന്നാൽ തുടർന്നുണ്ടായ മാവോയുടെ നിര്യാണവും സി. പി. സി നിലപാടുകളിലുണ്ടായമാററങ്ങളും കംബോഡിയ വിയററ്നാം യുദ്ധവുമെല്ലാം സാർവ്വദേശീയ കമ്യൂണിസ്റ്റ് പ്രസ്ഥാനത്തിനകത്ത് ആശയക്കുഴപ്പങ്ങൾ ഉയർത്തുന്നതിനു് പര്യാപ്തമായിരുന്നു."

## രണ്ടുതരം അസംബന്ധവാദങ്ങൾ

സാംസ്കാരിക രാഷ്ട്രീയത്തെ വിശകലനം ചെയ്യുന്നതിനിടെ പാശ്ചാത്യമാർക്സിസത്തിലെന്നപോലെ ഇവിടെയും മാർക്സിസത്തിന് സാംസ്കാരികരാഷ്ട്രീയത്തിന്റെ മേലങ്കിയണിയിക്കാൻ ശ്രമിച്ചവരുടെ പശ്ചാത്തലവും ടിമ്പനാരോ ചൂണ്ടിക്കാണിക്കുന്നതുപോലെ കലാബിരുദം നേടിയ വിപ്ലവകാരികളുടേതാണെന്നു് കെ. വേണു ഒരിക്കൽ എഴുതുകയുണ്ടായിട്ടുണ്ട്. ('സാംസ്കാരികവേദിക്കുശേഷം' എന്ന ലേഖനം സാംസ്കാരികമാസിക മെയ് 1986) അതെക്കുറിച്ചുള്ള കൃഷ്ണകമാറിന്റെ നിരീക്ഷണത്തോട് പൂർണ്ണമായും യോജിക്കുന്നു. എന്നാൽ കെ. വേണു അപ്പോഴുന്നയിച്ചതുപോലുള്ള ഒരസംബന്ധവാദം ഈ വരികൾക്ക് തൊട്ടുമേലെ കൃഷ്ണകമാറും ഉന്നയിക്കുന്നുണ്ട്. സമകാലീനരാഷ്ട്രീയത്തിൽ ദേശീയവും വംശീയവുമായ പ്രശ്നങ്ങളെ കേന്ദ്രീകരിച്ചുനടക്കുന്ന സമരങ്ങളിൽ ടിമ്പനാരോയുടെ നിലപാടുകളുടെ സ്വാധീനം കണ്ടെത്താനുള്ള— ഇതു് ഒരു പക്ഷേ ഹെർക്കൂൾ പൊയ്റോട്ടിന് താല്പര്യമുണ്ടായേക്കാവുന്ന ഒരു വിഷയമായിരിക്കും—ഒരുയത്നമാണത് വംശീയസ്പർദ്ധകളെയും ദേശീയസംഘർഷങ്ങളെയുംപററി ടിമ്പനാരോ ശരിയായി പറഞ്ഞ (കൃഷ്ണകമാർപോലും അംഗീകരിക്കുന്ന) കാര്യങ്ങൾ ഉദ്ധരിച്ചുകൊണ്ട് "ഈ മുന്നറിയിപ്പുകൾ ഉള്ളപ്പോൾപോലും അതിന്റെ ഖണ്ഡനങ്ങൾ അദ്ദേഹം സ്വയംനടത്തുന്നത് കൗതുകകരമാണ്." എന്നിങ്ങനെ എഴുതിയതിനുശേഷമാണ് (എവിടെയാണ് അത്തരം ഖണ്ഡനങ്ങൾ കണ്ടെത്താനാവുകയെന്നതിന് ലേഖനത്തിൽ സൂചനകളില്ല) ഈ സ്വാധീനത്തെപ്പററി അദ്ദേഹം സൂചിപ്പിക്കുന്നതു്. എന്നാൽ അതും പരിശോധിക്കപ്പെടേണ്ട ഒരു പ്രശ്നം മാത്രമാണ്. (നീട്ടിവയ്ക്കപ്പെട്ട മറെറാരു പരിശോധന)[7]

## നിഗമനങ്ങൾ

മേൽപ്പറഞ്ഞ വിശകലനത്തിന്റെ നിഗമനങ്ങളെ നമുക്കിങ്ങനെ സംഗ്രഹിക്കാം. കൃഷ്ണകമാറിനെ ഈലേഖനമെഴുതാൻ പ്രേരിപ്പിച്ച രണ്ടു പരിഗണനകളും സമചിത്തതയില്ലാത്ത സമീപനങ്ങളിലേക്കും പോളിമിക്കൽ അതിക്രമങ്ങളിലേക്കുമാണ് അദ്ദേഹത്തെ നയിക്കുന്നതു്. അദ്ദേഹം ഉന്നയിക്കുന്ന വാദമുഖങ്ങളിൽ പലതും ഇംപ്രെഷനിസ്റ്റിക് ആണ്. മാത്രമല്ല പ്രസക്തമായ പല പരിശോധനകളും നടത്തപ്പെടുന്നില്ല. അതിനാൽ കെ. വേണു 1986ൽ ടിമ്പനാരോയുടെ കൃതിക്ക് മുഖവുരയെഴുതിയ നടപടി തെററായിരുന്നു എന്ന് തെളിയിക്കാൻ അദ്ദേഹത്തിന് കഴിയുന്നില്ല.

ഈ കുറിപ്പിന് അനുബന്ധമായി കേരളസംസ്ഥാനപുന: സംഘടനാകമ്മററിയുടെ സംഘടനാറിപ്പോർട്ടി (കരട്)ൽ നിന്നും പ്രസക്തമായ ഒരു കാര്യം സൂചിപ്പിക്കട്ടെ. അതിതാണ് "പാർട്ടി കേഡർമാരുടെ പൊതുവായ രാഷ്ട്രീയനിലവാരം ആപത്ക്കരമാം വിധം താഴ്ന്നതാണെന്ന് ഗൗരവപൂർവ്വം നാം കാണേണ്ടിയിരിക്കുന്നു. പ്രത്യേകിച്ചും 1985–നുശേഷം പാർട്ടിയിലേക്ക് വന്ന കേഡർമാരുടെ കാര്യത്തിൽ നാം അടിയന്തിര ശ്രദ്ധ ഊന്നേണ്ടതുണ്ട്." ഈ നിരീക്ഷണത്തിന്റെ അടിസ്ഥാനത്തിൽ ഏതുതരം കർതൃത്വരൂപീകരണത്തെയാണ് കൃഷ്ണകമാറിന്റെ ലേഖനം പ്രോത്സാഹിപ്പിക്കുകയെന്ന് കാണാൻ വിഷമമുണ്ടാകില്ല. അതു് തീർച്ചയായും വിഭാഗീയതയുടേയും അസഹിഷ്ണതയുടേതുമായിരിക്കും. പ്രോഗ്രസ് പബ്ലിഷേഴ്സ് പ്രസിദ്ധീകരിച്ച മാർക്സിന്റെയും എംഗൽസിന്റെയും ലെനിന്റെയുമെല്ലാം കൃതികൾ സൈദ്ധാന്തികപഠനങ്ങൾക്ക് വേണ്ടി ഉപയോഗിക്കാമോ എന്നൊരു വായനക്കാരൻ കോശ്രുധിലേക്ക് എഴുതിച്ചോദിച്ചപ്പോൾ അതൊരു വിവരക്കേടിന്റെ പ്രതിഫലനമായിരുന്നില്ല, മറിച്ച് വിപ്ലവത്തിൽ വെള്ളം ചേർക്കുന്നവരാണ് തിരുത്തൽവാദികൾ എന്ന രാഷ്ട്രീയപാഠം അയാൾ ഹൃദിസ്ഥമാക്കിയതിന്റെ ഒരു സൂചനയായിരുന്നു. വിഭാഗീയതയെന്നത് പഴയ പാർട്ടിപരിപാടി മനസ്സിൽ താലോലിക്കുന്ന ഏതെങ്കിലുമൊരു വിഭാഗത്തിൽ മാത്രം പേരുകളുള്ള ഒരു പ്രതിഭാസമല്ല എന്നും ഉത്തരവാദിത്വ രഹിത

മായ ഓരോ പ്രസ്താവത്തിലൂടെയും വിഭാഗീയത പുനരുത്പാദിക്കപ്പെടുന്നുണ്ട് എന്നും കാണേണ്ടതുണ്ട്.

1950കളിലെ മാർക്സിസ്റ്റ് സൈദ്ധാന്തിക കാലാവസ്ഥയെപ്പററി ഒരു ചിന്തകൻ ഇങ്ങനെയെഴുതി.

“1950-ലെ മാർക്സിസ്റ്റിന് പാരമ്പര്യത്തെ സംബന്ധിക്കുന്ന ലൈസങ്കോയുടെ സിദ്ധാന്തം ശരിയാണെന്നും, ഹെഗൽ ഫ്രഞ്ചുവിപ്ലവത്തോടുള്ള അരിസ്റ്റോക്രാററിക് പ്രതികരണത്തെയാണ് പ്രതിനിധാനം ചെയ്യുന്നതെന്നും ഡോസ്റ്റോയേവ്സ്കി ജീർണ്ണതയല്ലാതെ മറെറാന്നുമല്ലെന്നും....അതുപോലെ രസതന്ത്രത്തിലെ റിസൊണൻസ് സിദ്ധാന്തം പിന്തിരിപ്പൻ അസംബന്ധമാണെന്നും അറിയാം. ടിയാന് ഇതെല്ലാം ഉറപ്പാണ്, ക്രോമസോമെന്തെന്ന് ഒരിക്കലും മനസ്സിലാക്കാനായിട്ടില്ലെങ്കിലും, ഹെഗൽജീവിച്ചിരുന്നതു് ഏതു് നൂററാണ്ടിലാണെന്നതിനെക്കുറിച്ച് ഒരു ധാരണയുമില്ലെങ്കിലും, ഡോസ്റ്റോയേവ്സ്കിയുടെ ഒരു കൃതിപോലും വായിച്ചിട്ടില്ലെങ്കിലും, ജീവിതത്തിലൊരിക്കലും ഒരു ഹൈസ്കൂൾ കെമിസ്ട്രിബുക്ക് മറിച്ചുനോക്കിയിട്ടില്ലെങ്കിലും. മാർക്സിസത്തിന്റെ ഉള്ളടക്കം (പാർട്ടി) ആപ്പീസ് നിർണ്ണയിക്കുന്നിടത്തോളം ഇത്തരം കാര്യങ്ങളെല്ലാം തികച്ചും അപ്രധാനങ്ങളാണല്ലോ.”

## അടിക്കുറിപ്പുകൾ

1 Edward W. SAID — Orientalism. P - 10 London. 1987

2 പരിഷ്കരണവാദവിരുദ്ധവും തൊഴിലാളിവർഗ്ഗനിലപാടുള്ളതുമായ ഇടതുപക്ഷത്തിന്റെ ഒരു സഖാവെന്ന് സ്വയം വിശേഷിപ്പിക്കുന്ന ടിമ്പനാരോ P S I U P യുടെ ഇടതുപക്ഷവിഭാഗത്തിലായിരുന്നു മുമ്പ് താനെന്നും ഇപ്പോഴും Parlto de unita Proletaria per il communismo-യിലെ അംഗമാണെന്നും സൂചിപ്പിക്കുന്നുണ്ട്. ഈ വസ്തുതയാണ് പെററി ബൂഷ്വാവിപ്ലവഗ്രൂപ്പിന്റെ പ്രശ്നമണ്ഡലം എന്ന പ്രയോഗത്തിലൂടെ പരാമൃഷ്ടമാകുന്നതു്. എന്നാൽ ഈ ലേബലിന് എന്താണടിസ്ഥാനമെന്ന് കൃഷ്ണകുമാർ വ്യക്തമാക്കുന്നില്ല. ഒരുപക്ഷെ ഇററലിയാണ് സംഭവസ്ഥലമെന്ന വസ്തുതയാകാം ഇത്തരമൊരു ആവിഷ്കാരത്തിന് അടിസ്ഥാനം.

3 Norman Geras — Marx Human Nature. Refutation of 'a Legend — London 1983

4 The First premise of all human history is, ofcourse the existence of living human individuals. Thus the first fact to be established is *the Physical organisation of these individuals* and their Consequent relation to the rest of nature. Ofcourse we can not here go either into the *actual Physical nature of man*, or in to the natural conditions in which man finds himself — geological, oro — hydrological climatic and so on. *All historical writing must set out from these natural bases and* their modification in the course of history through the action of men-Marx & Engels. Collected works. Vol. 5. PP. 31.

ഇവിടെ മാർക്സ് പ്രകൃതിയുടെ അടിത്തറയിൽ മനുഷ്യൻ വരുത്തുന്ന മാററങ്ങളെക്കുറിച്ചും പറയുന്നുണ്ട്. പക്ഷെ തുടർന്നുള്ള ഭാഗങ്ങൾകൂടി നോക്കുക.

Man can be distinguished from animals by consciousness, by religion or anything else you like. They themselves begin to distinguish themselves from animals as soon as they begin to *produce* their means of subsistence, a step which is *conditioned by their Physical organisation*. (ibid).

5 Man makes religion, religion does not make man. Religion is the self consciousness and self — esteem of man who has either not yet found himself or has already lost himself again. *But man is no abstract being encamped outside the world, man is the world of man, the state, the society*. This state. this society produce religion, an inverted world consciousness, because they are an inverted world. Marx and Engels. Collected works. Vol. 3. P. 182.

6 a) Man is a very imperfect instrument for producing uniform continued motion. P. 355. Capital. Vol. 1

b) It is (Capital) therefore animated by the longnig to reduce to a minimum the resistance offered by that repellent, yet elastic natural barrier, man. P. 380 (ibid)

c) If (machinery) becomes in the hands of capital the most powerful means in those industries, first invided by it for lengthening the working day beyond all bounds set by human nature. P. 380 (ibid)

7 ദേശീയ പ്രശ്നത്തെപ്പററി കോൺഗ്രസിൽ വന്ന ഒരു ചോദ്യത്തിനുള്ള മറുപടിയിൽ പിളർപ്പിനു മുമ്പത്തെ സങ്കീർണ്ണമായ അവസ്ഥയെപ്പററി സൂചനകളുണ്ട്. അത് ഇങ്ങനെയാണ്: ‘തീർച്ചയായും ദേശീയ പ്രശ്നത്തിന്മേൽ തൃശ്ശൂർ സെമിനാറിനെ തുടർന്നുണ്ടായ സജീവ ചർച്ചകളിലെല്ലാം എല്ലായിപ്പോഴും സംസ്ഥാനഘടകം എല്ലാവിശദാംശങ്ങളിലും കൃത്യമായും ശരിയായ നിലപാടെടുത്തുവെന്ന അഭിപ്രായമൊന്നും അതിനില്ല. പൊതുവായ അടിസ്ഥാന മാർക്സിസ്റ്റ് സമീപനം അത് നിലനിറുത്തിയിരുന്നുവെന്നും അവ്യക്തതകൾ ഉയർന്നുവന്നപ്പോഴൊക്കെ പരമാവധിവേഗത്തിൽ അത് തിരിച്ചറിയാനും മറികടക്കാനും അതിനുകഴിഞ്ഞിരുന്നുവെന്നും മാത്രമേ ഇതിനർത്ഥമുള്ളു. മാത്രവുമല്ല ഒരു കീഴ്കമ്മററിയെന്ന നിലയിൽ സംഘടനാ അച്ചടക്കത്തിന്റെ കൂടെ മാർഗ്ഗമുപയോഗിച്ചുകൊണ്ട് സംസ്ഥാനക്കമ്മററിയുടെ തീരുമാനങ്ങളെയും പ്രവർത്തനങ്ങളെയും സ്വാധീനിക്കാൻ പലപ്പോഴും നേതൃത്വത്തിന് കഴിഞ്ഞിരുന്നുവെന്നും ഇതോടൊപ്പം കാണേണ്ടതുണ്ട്. (സോമശേഖരൻ, കോൺഗ്രസ്, 1988, മെയ് 17.)

●